നമ്പർ: 156/67

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ

(തനിക്കു സ്തുതി)

# പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
# ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ [illegible]..............................
പള്ളി വികാരിയും, ദേശത്തു പട്ടക്കാരും, പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരേ,

1951 മെയ് 17-ാം തീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷനിലും 1954 മാർച്ച് 28-ാം തീയതി കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസിലും പാസ്സാക്കിയിട്ടുള്ളതും, സഭയിൽ നിലവിലിരിക്കുന്നതും ആയ ഭരണഘടനയിലെ 6 മുതൽ 44 വരെയുള്ള പള്ളി ഇടവക സംബന്ധിച്ച വകുപ്പുകൾക്ക്, പ്രസ്തുത ഘടന 127-ാം വകുപ്പനുസരിച്ച് പാസ്സാക്കിയ ഭേദഗതികൾ ഉൾക്കൊള്ളിച്ച്, ഭരണഘടന വീണ്ടും അച്ചടിപ്പിച്ച്, നമ്മുടെ ആപ്പീസിലെ മുദ്രവച്ച് ഇതു സഹിതം അയയ്ക്കുന്നു. ഈ ഭരണഘടന അനുസരിച്ച് മേലാൽ നടന്നുകൊള്ളണമെന്ന് ഇതിനാൽ നാം പ്രഖ്യാപനം ചെയ്തിരിക്കുന്നു. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വി. കന്യകമറിയാമിന്റെയും ഇന്ത്യയുടെ കാവൽപിതാവായ മാർ തോമാശ്ലീഹായുടെയും ശേഷം എല്ലാ പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ............ ഇത്യാദി.

1967 ജൂൺ 26-ാം തീയതി,
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽനിന്നും.

നമ്പർ: 61/68

## സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ

(തനിക്കു സ്തുതി)

## പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



സത്യവിശ്വാസികളും സഭാസ്നേഹികളും ആയ നമ്മുടെ ആത്മീയ മക്കൾക്ക് വാഴ്‌വ്.

പ്രിയരെ,

തൃശ്ശൂർപട്ടണം തിരുവനന്തപുരം, കൊല്ലം, എറണാകുളം, ആലപ്പുഴ, കോഴിക്കോട്ട മുതലായ ഏതു പ്രധാന പട്ടണങ്ങളേയുംപോലെ പ്രാമുഖ്യം അർഹിക്കുന്ന ഒന്നാണ് എന്ന് നിങ്ങളേവക്കും അറിയാമല്ലോ. ഇവിടെ നമ്മുടെ സമുദായാംഗങ്ങൾ വളരെ ചുരുക്കമായിരുന്നപ്പോൾ ഒരു ആരാധനസ്ഥലം നമുക്കില്ലായിരുന്നെങ്കിലും ക്രമേണ നമ്മുടെ ജനങ്ങളുടെ ഇന്നാട്ടിലെ സംഖ്യ വർദ്ധിച്ചതോടെ ഒരു തികഞ്ഞ സഭാസ്നേഹിയായിരുന്ന പരേതനായ എം. എ. ചാക്കോയുടെയും മററു പല വിശ്വാസികളുടെയും അക്ഷീണപരിശ്രമഫലമായി തൃശ്ശൂരിൽ പടിഞ്ഞാറേ കോട്ടയിൽ ഏതാനും ഏക്കർ സ്ഥലം സമ്പാദിക്കുകയും അന്ത്യോഖ്യാ പാത്രിയക്കീസായിരുന്ന മോറാൻ മോർ അബ്ദേദാലോഹോ പാത്രിയക്കീസ് ബാവാ മലങ്കരെ എഴുന്നള്ളിയപ്പോൾ മലങ്കരയുടെ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെയും മററു പിതാക്കന്മാരുടെയും സഹകരണത്തോടുകൂടി അന്ത്യോഖ്യായുടെ പാത്രിയക്കീസായിരുന്ന തീക്കട്ടുത്ത മാർ ഇഗ്നാത്തിയോസിന്റെ നാമത്തിൽ പള്ളിയുടെ ശിലാസ്ഥാപനകർമ്മം നിർവ്വഹിക്കുകയും അതേത്തുടർന്ന് ഒരു താല്ക്കാലിക ദേവാലയം പണിയിക്കുകയും ചെയ്തു. തൃശ്ശൂർ പട്ടണത്തിന്റെ വളർച്ചയോടുകൂടി നമ്മുടെ ജനങ്ങളുടെ ആ പട്ടണത്തിലെ ജനസംഖ്യയും വർദ്ധിച്ചു. ഇന്നു നമ്മുടെ ആരാധന ആവശ്യങ്ങൾക്ക് താല്ക്കാലിക ദേവാലയം മതിയാകുന്നില്ല. എന്നതിനാൽ കാലോചിതമായ വിധത്തിൽ ഒരു മഹനീയദേവാലയം ഈ സ്ഥലത്തു പണിയുന്നതിനുള്ള പ്രാരംഭനടപടികൾ കൈക്കൊണ്ടിരിക്കുകയാണ്. മദ്ബഹായുടെ ശിലാസ്ഥാപനകർമ്മം ബലഹീനനായ നാം തന്നെ 26—6—67—ൽ നിർവ്വഹിച്ചു. ആറു മാസത്തിനകം അതു് പൂർത്തിയാക്കത്തക്കവിധത്തിൽ അതിന്റെ പണിയുടെ ചുമതല കോലഞ്ചേരിയിൽ പെരിങ്ങാട്ടു പി. എം. യോഹന്നാനെ ഏർപ്പെടുത്തി കഴിഞ്ഞു. മദ്ബഹാ പണിയോടുകൂടിത്തന്നെ ഹൈക്കലായുടെ പണിയും തുടരത്തക്കവണ്ണമുള്ള ഒരു നല്ല പ്ലാനും തയ്യാറാക്കിവച്ചിട്ടുണ്ട്.

ഈ കാര്യസാദ്ധ്യത്തിനാവശ്യമായ രണ്ടു ലക്ഷത്തോളം രൂപാ തൃശ്ശൂർ പട്ടണവാസികളായ നമ്മുടെ ജനങ്ങളെക്കൊണ്ടു മാത്രം ഉണ്ടാക്കുക സാദ്ധ്യമല്ലാത്തതിനാൽ സഭാസ്നേഹികളായ നിങ്ങളുടെ സഹായം അപരിത്യാജ്യമാകുന്നു. സമുദായസ്നേഹികളായ നമ്മുടെ പ്രിയപ്പെട്ട മക്കളെ, ദൈവംതമ്പുരാൻ നിങ്ങളെ അനുഗ്രഹിച്ചിട്ടു് നിങ്ങൾക്കു ലഭിച്ചിട്ടുള്ള ധനത്തിന്റെ ശേഷിക്കൊത്തവണ്ണം നല്ല മനസ്സോടെ കൈതുറന്നു് ഈ പള്ളിപണിയെ ആത്മാർത്ഥമായി സഹായിക്കണം. ''സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം സ്നേഹിക്കുന്നു''. ഇതു് നിങ്ങൾക്കു മാത്രമല്ല നിങ്ങളുടെ സന്താനപരമ്പരകൾക്കും ഒരു ശാശ്വതാനുഗ്രഹമായിരിക്കും. 'വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നതു് ഭാഗ്യം' എന്ന നമ്മുടെ കർത്താവിന്റെ വചനം വി. പൗലൂസ് ശ്ലീഹാ അനുസ്മരിപ്പിക്കുന്നതിനെയും അദ്ദേഹം അതിനു ദൃഷ്ടാന്തം കാണിച്ചിട്ടുള്ളതിനെയും ഓർത്തുകൊൾവിൻ. ഇപ്രകാരം ചെയ്തു് കള്ളൻ അടുക്കുകയോ പുഴു കെടുക്കുകയോ ചെയ്യാത്ത സ്വർഗ്ഗത്തിൽ പഴകിപോകാത്ത മടിശ്ശീലകളും തീർന്നുപോകാത്ത നിക്ഷേപവും നിങ്ങൾക്കു് ഉണ്ടാക്കികൊൾവിൻ.

ഈ പള്ളിപണിയുടെ ചുമതല വഹിക്കുന്ന നിർമ്മാണക്കമ്മെററിയുടെ ട്രഷറാർ ആയ നമ്മുടെ വാത്സല്യവാൻ ഡോക്ടർ ചാക്കോ ജോർജ്ജിന്റെ (ഗീതാജ്ഞലി, പെരിങ്ങാവ്, തൃശ്ശൂർ)പേർക്ക് നിങ്ങളുടെ ഈ പള്ളിപണിക്കുവേണ്ടിയുള്ള സംഭാവന എത്തിച്ചുകൊടുക്കാവുന്നതും ടിയാൻ യഥാവസരം നിങ്ങളെ രസീതുകൾ ഏല്പിക്കുന്നതും ആയിരിക്കും.

ദൈവംതമ്പുരാൻ നിങ്ങൾക്കു നൽകിയിട്ടുള്ള നന്മകളെ ഓർത്തു് ഈ പള്ളിയുടെ പണികൾ പൂർത്തിയാകുന്നതുവരെയും നിങ്ങളുടെ സഹായങ്ങൾ എത്തിച്ചുകൊണ്ടിരിക്കണമെന്നു് നിങ്ങളുടെ സ്നേഹത്തോടു് നാം നിർബ്ബന്ധിക്കുന്നു. ഈ സദുദ്യമത്തിൽ സഹകരിക്കുന്ന നിങ്ങളേയും കുടുംബത്തേയും ദൈവംതമ്പുരാൻ ധാരാളമായി അനുഗ്രഹിക്കട്ടെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

1968 മാർച്ച് 2—ാം തീയതി

തൃശ്ശൂർ ഇഗ്നാത്തിയോസ് പള്ളിയിൽനിന്നും.

നമ്പർ: **29/68**

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ ത്രിയേകദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കുസ്തുതി)

## പൌരസ്ത്യകാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ..................
.................................................................... വാഴ്വ്.

പ്രിയനെ,

കാതോലിക്കാദിനാചരണം സംബന്ധിച്ച് ഈ മാസം 5-ാംനു-നാം പള്ളികൾക്ക് അയച്ച കല്പനയിൽനിന്ന്, കാതോലിക്കാദിനം ഈ വർഷം മാർച്ചുമാസം 31-ാംനു- ആണെന്ന് അറിഞ്ഞിരിക്കുമല്ലോ. അന്നു നിങ്ങളും കുടുംബാംഗങ്ങളും സഭയ്ക്കുവേണ്ടിയും കാതോലിക്കാസിംഹാസനത്തിനുവേണ്ടിയും നമുക്കുവേണ്ടിയും പ്രത്യേകം പ്രാർത്ഥിക്കണം. ഇക്കൊല്ലത്തെ കാതോലിക്കാദിനപ്പിരിവിലേക്കുള്ള സംഭാവന കാതോലിക്കാദിനത്തിൽ തന്നെ പള്ളിയിൽ ഏല്പിക്കുകയും ചെയ്യണം. സഭയുടെ പ്രവർത്തനങ്ങൾ വിപുലപ്പെട്ടുവരുന്നതോടൊപ്പം ചെലവുകളും വർദ്ധിച്ചുവരുന്നതു പരിഗണിച്ചും, സഭാകാര്യങ്ങളിൽ കഴിവനുസരിച്ച് ആത്മാർത്ഥമായി സഹകരിക്കേണ്ട കർത്തവ്യം അനുസ്മരിച്ചും ഈ ആണ്ടത്തെ കാതോലിക്കാദിനപ്പിരിവിലേക്ക് നിങ്ങൾ ...............രൂപയിൽ കുറയാതെ സംഭാവന ചെയ്യുമെന്നു നാം വിശ്വസിക്കുന്നു. നിങ്ങളുടെ സംഭാവന ദൈവതിരുമുമ്പാകെ സ്വീകാരയോഗ്യമായി ഭവിക്കുകയും ദൈവം "നിങ്ങളുടെ വിതയും നൽകി പൊലിപ്പിക്കുകയും നിങ്ങളുടെ നീതിയുടെ വിളവ് വർദ്ധിപ്പിക്കുകയും" ചെയ്യട്ടെ. നിങ്ങൾക്കും കുടുംബാംഗങ്ങൾക്കും കാതോലിക്കാദിനമംഗളങ്ങൾ നാം ആശംസിക്കുന്നു. 1966-67-ലെ കാതോലിക്കാദിനപ്പിരിവിന്റെ വരവുചെലവുകണക്ക് ഇതോടൊന്നിച്ച് അയയ്ക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

1968 ജനുവരി 6-ാംനു-
കോട്ടയം
കാതോലിക്കേററ്
അരമനയിൽനിന്നും

നമ്പർ: 25/71

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സർവ്വശക്തനും
സമ്പൂർണ്ണനും ആയ ത്രിയേകദൈവത്തിന്റെ
(തിരുനാമത്തിൽ തനിക്കു സ്തുതി)

# പൌരസ്ത്യകാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമുക്കു് ഏറ്റവും സ്നേഹിക്കപ്പെട്ടിരിക്കുന്ന......................................

.............................. .............................................വാഴ്‌വു്.

പ്രിയനെ,

കാതോലിക്കാദിനം ഈ വർഷം മാർച്ച് 28–ാം തീയതി ആണെന്നും ആ ദിനം ഭക്തിപൂർവ്വം ആചരിക്കണമെന്നും നാം അനുസ്മരിപ്പിക്കുന്നു. അന്നു നിങ്ങളും കുടുംബാംഗങ്ങളും സഭയ്ക്കും കാതോലിക്കാസിംഹാസനത്തിനും നമുക്കുംവേണ്ടി പ്രത്യേകം പ്രാർത്ഥിക്കണം.

ഇക്കൊല്ലത്തെ കാതോലിക്കാദിനപ്പിരിവിനുള്ള കവറും 1969–70–ലെ പിരിവിന്റെ വരവുചെലവുകളുടെ തിരട്ടും ഇതോടൊന്നിച്ച് അയയ്ക്കുന്നു. സഭയുടെ പുരോഗമനപരമായ ആവശ്യങ്ങൾ ഉത്തരോത്തരം വർദ്ധിച്ചുവരികയാണ്. അതുകൊണ്ട് ആ ആവശ്യങ്ങൾക്കായി നടത്തുന്ന കാതോലിക്കാദിനപ്പിരിവ് പൂർവ്വാധികം വിജയകരമാക്കേണ്ടിയിരിക്കുന്നു. ആ ഉദ്യമത്തിൽ നിങ്ങൾ ആത്മാർത്ഥമായി സഹകരിക്കുകയും ദൈവം നിങ്ങൾക്കു തന്നിട്ടുള്ള പ്രാപ്തിക്കു് ഒത്തവണ്ണം സംഭാവന ചെയ്യുകയും വേണം. പ്രാപ്തിയുള്ളതുപോലെ കൊടുത്താൽ ദൈവപ്രസാദവും നിങ്ങളുടെ കണക്കിലേക്കു് ഏറുന്ന ഫലവും ലഭിക്കും.

നാം നിങ്ങൾക്കും കുടുംബാംഗങ്ങൾക്കും കാതോലിക്കാദിനമംഗളങ്ങൾ ആശംസിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

1971 ഫെബ്രുവരി 22–ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽനിന്നും

നമ്പർ 151 / 71

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർ തോമ്മാ ശ്ലീഹാ യുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന

ബലഹീനനായ ഒന്നാമത്തെ ഔഗേൻ എന്നു അഭിധാനമുള്ള

ബസ്സേലിയോസ് കാതോലിക്കാ

പ്രിയരെ,

നമ്മുടെ കൊച്ചി ഭദ്രാസനത്തിൽപ്പെട്ട മുളന്തുരുത്തി (പെരുമ്പള്ളി) സെൻറ് ജോർജ്ജ് പള്ളിയുടെ ആഭിമുഖ്യത്തിൽ പരിശുദ്ധനായ, പരുമല മാർ ഗ്രീഗോറി യോസ് തിരുമേനിയുടെ നാമധേയത്തിൽ പണികഴിപ്പിച്ചുകൊണ്ടിരിക്കുന്ന M. G. M. ശാന്തിമന്ദിരത്തിന്റെ (അനാഥമന്ദിരം) പ്രഥമഘട്ടം പൂർത്തിയായിരിക്ക യാണ്. പ്രസ്തുത മഹത്‌സംരംഭം അതിന്റെ പൂർണ്ണതയിൽ എത്തുന്നതിന് ഇനി യും വളരെയധികം പണവും മററു സഹായങ്ങളും ആവശ്യമായിരിക്കുന്നു. ടി പ്ര സ്ഥാനത്തെ സഹായിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി ഇടവക മെത്രാപ്പോ ലീത്തായും ശാന്തിമന്ദിരം പ്രവർത്തകരും നമ്മെ അറിയിച്ചിരിക്കുന്നു. പ്രസ്തുത സം രംഭം നമ്മുടെ സഭയ്ക്കുതന്നെയും അഭിമാനകരവും ദൈവതിരുമഹത്വത്തിന് ഉതകു ന്നതുമാകുന്നു.

1966-ൽ ആ പള്ളിയിൽനിന്നു (പെരുമ്പള്ളി സെൻറ് ജോർജ്ജ്) പ. പരുമല തിരുമേനിയുടെ നാമത്തിൽ പണികഴിപ്പിച്ച മനോഹരമായ കരിങ്കുംതൊട്ടിയുടെ കൂദാശ നാം നിർവ്വഹിക്കുകയും വി. മാർ ഗീവറുഗീസ് സഹദായുടെ അസ്ഥിയും പ. പരുമല ബാവായുടെ തിരുശേഷിപ്പും അവിടെ സ്ഥാപിക്കുകയും ചെയ്തിട്ടുള്ള താകുന്നു. ടി കരിങ്കുംതൊട്ടിയിൽ നിന്നുണ്ടാകുന്ന വരുമാനം സാധുജന സംരക്ഷ ണാർത്ഥം വിനിയോഗിപ്പാൻ തക്കവണ്ണം ആ പള്ളിക്കാർ തീരുമാനിക്കുകയും അപ്ര കാരം നിർവ്വഹിച്ചുവരികയും ചെയ്യുന്നു.

നിങ്ങൾ നൽകുന്ന എല്ലാവിധ സംഭാവനകളും നമ്മുടെ വാത്സല്യവാൻ പി. എം. ഗീവറുഗീസ് കത്തനാർ (പ്രസിഡൻറ്) എം. ജി. എം. ശാന്തിമന്ദിരം, പെ രുമ്പള്ളി പി. ഒ., മുളന്തുരുത്തി, കേരള എന്ന വിലാസത്തിൽ അയച്ചുകൊടുക്കണം.

ഈദൃശ സംരംഭങ്ങൾക്ക് നിങ്ങൾ നൽകുന്ന ഓരോ സംഭാവനകളും ദൈവ തിരുമുമ്പാകെ അംഗീകാരയോഗ്യവും അനുഗ്രഹപ്രദവുമാണ്. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോ ടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ, ആയതു് ദൈവമാതാവായ വി. മർത്തമ റിയാം അമ്മയുടേയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടേ യും പ്രത്യേകാൽ മോർ ഗീവറുഗീസ് സഹദായുടേയും ഏതൊരു മഹാ പരിശുദ്ധ ന്റെ നാമത്തിൽ ഈ ശാന്തിമന്ദിരം സ്ഥാപിച്ചിരിക്കുന്നുവോ ആ പ. മോർ ഗ്രീ ഗോറിയോസിന്റേയും ശേഷം സകല ശുദ്ധിമാന്മാരുടേയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

ആശീർവ്വാദത്തിലുള്ള ഞങ്ങളുടെ ബാവാ........................ഇത്യാദി.

1971 ഒക്ടോബർ 6-ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽനിന്നും

(ഒപ്പ്)

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ
ബസ്സേലിയോസ് ഔഗേൻ പ്രഥമൻ.

കുറിപ്പ്:

നമ്പർ 85/72

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ**
**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)**
**മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ**
**ആരൂഢനായിരിക്കുന്ന**

# പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
# ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ ..പരിയാരം മാർ അപ്രേം..........പള്ളിവികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വ്.

പ്രിയരെ,

നമ്മുടെ സഭയുടെ സ്ഥാപകനായ മാർ തോമ്മാശ്ലീഹാ രക്തസാക്ഷിമരണം പ്രാപിച്ചിട്ട് പത്തൊൻപതു നൂററാണ്ട് ഈ വർഷം തികയുകയാണല്ലൊ. ആ പരിശുദ്ധന്റെ പാവനസ്മരണ നിലനിർത്തത്തക്കവണ്ണം ഈ ശതാബ്ദി യഥോചിതം നാം ആഘോഷിക്കേണ്ടതാണ്. അതിലേക്കായി 1972 ജൂലൈ ആദ്യം മുതൽ ഡിസംബർ 31 വരെയുള്ള ദിവസങ്ങൾ ശതാബ്ദി ആഘോഷ കാലഘട്ടമായി നാം പ്രഖ്യാപിച്ചിരിക്കുന്നു. ഈ കാലയളവിൽ നമ്മുടെ എല്ലാ ഇടവകകളും അവരവരുടെ കഴിവനുസരിച്ച് ഈ ശതാബ്ദി ആഘോഷിക്കണം. ശതാബ്ദി ആഘോഷങ്ങളുടെ ഉത്ഘാടനം 1972 ജൂലൈ 2-ാം തീയതി ഞായറാഴ്ച വി. കുർബാനയ്ക്കുശേഷം കോട്ടയം എം. ഡി. സിമ്മനാരിയിൽ കൂടുന്ന പൊതുസമ്മേളനത്തിൽവച്ച് നിർവ്വഹിക്കാൻ തീരുമാനിച്ചിരിക്കുന്നു.

ശതാബ്ദി ആഘോഷം സംബന്ധിച്ച പരിപാടികൾ 1972 മേയ് 1-ാം തീയതി കൂടിയ മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയോഗം ആവിഷ്കരിച്ചിട്ടുണ്ട്. ആ പരിപാടികൾ നടപ്പിൽവരുത്തുന്നതിലേക്കായി, ആ യോഗത്തിന്റെ നിശ്ചയപ്രകാരം നമ്മുടെ അസിസ്ററന്റും പിൻഗാമിയുമായ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ പ്രസിഡൻറായി ഒരു ഇംപ്ളിമെൻറിംഗ് കമ്മററിയെ നാം നിയമിച്ചിട്ടുമുണ്ട്. ആ പരിപാടികളുടെ വിശദവിവരങ്ങൾ അദ്ദേഹം യഥാസമയം നിങ്ങളെ അറിയിക്കുന്നതായിരിക്കും. അദ്ദേഹം നൽകുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് അവ പ്രാവർത്തികമാക്കുന്നതിന് ആവശ്യമായ എല്ലാ സഹായസഹകരണങ്ങളും നിങ്ങൾ ചെയ്തു കൊടുക്കണം.

ശതാബ്ദി ആഘോഷം സംബന്ധിച്ച് സഭാലെവലിൽ നടത്തുന്ന പൊതുപരിപാടികൾക്ക് ഗണ്യമായ ഒരു തുക ചെലവിടേണ്ടതായിട്ടുണ്ട്. ഈ ചെലവിലേക്കായി നമ്മുടെ എല്ലാ പള്ളികളിലും ജൂലൈ 2-ാം തീയതിയോ, അന്ന് ഏതെങ്കിലും പള്ളിയിൽ വി. കുർബ്ബാന ഇല്ലാത്തപക്ഷം വി. കുർബ്ബാനയുള്ള അടുത്ത ഞായറാഴ്ചയോ, ആവശ്യം നേരത്തെ വിളിച്ചുപറഞ്ഞ് എടുക്കുന്ന കാണിക്കയോടുകൂടി അതതു പള്ളിയിൽനിന്നുള്ള ഒരു പ്രത്യേക സംഭാവനയും ചേർത്ത് നമ്മുടെ അസോസ്യേഷൻ സെക്രട്ടറി പി. സി. ഏബ്രഹാമിന്റെ പേർക്ക്, കാതോലിക്കേററ് ആപ്പീസ്, കോട്ടയം — 4 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണം.

കൂടാതെ മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ ജൂലൈ 3-ാം തീയതി നമ്മുടെ എല്ലാപള്ളികളിലും റാസ, നേർച്ചവിളമ്പ് മുതലായവയോടുകൂടി ആഘോഷിക്കേണ്ടതുമാകുന്നു. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വി. കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർത്തോമ്മാശ്ലീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ................

1972 ജൂൺ 20-ാം തീയതി
കോട്ടയം കാതോലിക്കേററു്
അരമനയിൽനിന്നും.

നമ്പർ 164/72

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ**
**ത്രിയേക ദൈവത്തിൻെറ തിരുനാമത്തിൽ (തനിക്കു സ്തുതി)**
**മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ**
**ആരൂഢനായിരിക്കുന്ന**

## പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
## ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ മപ്രിയാരം മാർ അപ്രേം പള്ളി വികാരിയും ദേശത്തുപട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

ഇൻഡ്യയുടെ അപ്പോസ്തോലനും നമ്മുടെ സഭയുടെ സ്ഥാപകനും കാവൽപിതാവും ആയ മാർത്തോമ്മാശ്ലീഹാ രക്തസാക്ഷിമരണം പ്രാപിച്ചതിൻെറ 19–ാം ശതാബ്ദിയാഘോഷം കഴിഞ്ഞ ജൂലൈ 2–ാം തീയതി കോട്ടയം മർ ഏലിയാ കത്തീഡ്റലിൽവച്ച് ഉൽഘാടനം ചെയ്യപ്പെടുകയുണ്ടായല്ലോ. അതു സംബന്ധിച്ച വിവിധപരിപാടികൾ മെത്രാസന ഇടവകകളുടെയും പള്ളിഇടവകകളുടെയും ആത്മിക സംഘടനകളുടെയും മററും ആഭിമുഖ്യത്തിൽ യഥോചിതം നടത്തിവരുന്നതിൽ നാം സന്തോഷിക്കുന്നു. നമ്മെ സത്യപ്രകാശത്തിലേക്കു നയിച്ച വി. അപ്പോസ്തോലൻെറ പ്രേഷിതവേലയും അപദാനങ്ങളും അനുസ്മരിക്കുന്നതിനും തന്മൂലം ആത്മികമായ ഒരു നവോന്മേഷം പ്രാപിച്ചും നമ്മുടെ കർത്തവ്യങ്ങൾ ഗ്രഹിച്ചും ആ പരിശുദ്ധ പിതാവിൻെറ കാലടികളെ പിന്തുടർന്ന് സഭയുടെ ഉൽക്കർഷത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കാൻ പ്രചോദനം കൈക്കൊള്ളുന്നതിനും ഈ ശതാബ്ദി ആഘോഷം സഹായകരമായിട്ടുണ്ടെന്നുള്ളതിനു് സംശയമില്ല. ഈ ആഘോഷപരിപാടികൾ ഡിസംബർ 31–ാം തീയതിയോടെ സമാപിക്കുന്നതാണ്. ഇവയുടെ പരിസമാപ്തിയായി ഒരു പൊതുസമ്മേളനം കോട്ടയം എം. ഡി. സിമ്മനാരിയിൽവച്ച് ഡിസംബർ 31–ാം തീയതി ഞായറാഴ്ച ഉച്ചയ്ക്കുശേഷം നടത്തുന്നതാണ്. പൊതു സമ്മേളനത്തിനുമുമ്പ് കോടിമതനിന്നും സമ്മേളന നഗറിലേയ്ക്കു് ഭക്തി നിർഭരമായ ഒരു ഘോഷയാത്രയും ഉണ്ടായിരിക്കും. ഘോഷയാത്രയും അതേത്തുടർന്നുള്ള പൊതുസമ്മേളനവും സമുചിതമായി നടത്തുവാൻ അതിലേക്കു നിയോഗിക്കപ്പെട്ടിട്ടുള്ള ഇംപ്ളിമെൻറിംഗ് കമ്മററിയും ലോക്കൽകമ്മററികളും പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. അവ സംബന്ധിച്ച വിശദവിവരങ്ങൾ ആ കമ്മററിക്കാർ യഥാസമയം അറിയിക്കുന്നതായിരിക്കും. ആഘോഷ പരിപാടികൾ ഏററവും വിജയകരമാക്കേണ്ടതു് നിങ്ങളേവരുടെയും കടമയാണ്. ആകയാൽ എല്ലാ വിധ സഹായ സഹകരണങ്ങളും നിർല്ലോഭം നൽകിയും നിങ്ങൾ ഏവരും വന്നു് അവയിൽ സംബന്ധിച്ചും പ്രസ്തുത ചടങ്ങുകൾ മംഗളകരമാക്കിത്തീർത്തു് അനുഗ്രഹം പ്രാപിക്കണമെന്നു് നാം താല്പര്യപ്പെടുന്നു.

(മറുവശം)

ശതാബ്ദി ആഘോഷ സമാപന പരിപാടികൾ നടത്തുന്നതിന് അമ്പതിനായിരം രൂപ വേണ്ടിവരുമെന്നാണ് കണക്കാക്കിയിട്ടുള്ളത്. ഈ തുക നമ്മുടെ പള്ളികളിൽനിന്നും വ്യക്തികളിൽനിന്നും ശേഖരിക്കേണ്ടിയിരിക്കുന്നു. സംഭാവനകൾ ട്രഷറർ, സെൻറ് തോമസ് ശതാബ്ദി ആഘോഷ കമ്മററി, എം. ഡി. കൊമേർഷ്യൽ സെൻറർ, കോട്ടയം – 1 എന്ന വിലാസത്തിൽ ഡിസംബർ 11–ാം തീയതിക്ക് മുമ്പായി അയച്ചുകൊടുക്കേണ്ടതാകുന്നു. ആ പള്ളിയിൽനിന്ന് ....250/- രൂപയിൽ കുറയാതെ അയച്ചുകൊടുക്കണം. ഈ കാര്യത്തിൽ എന്തെങ്കിലും ഒഴികഴിവു പറയുകയോ ഉപേക്ഷ വിചാരിക്കുകയോ ചെയ്യരുതെന്ന് നാം നിർബ്ബന്ധമായി താൽപര്യപ്പെടുന്നു.

വിശേഷിച്ചും, മാർ തോമ്മാശ്ളീഹാ കുന്തമേററു രക്തസാക്ഷി മരണം പ്രാപിച്ചതിൻെറ ഓർമ്മ ഡിസംബർ 18 മുതൽ 21 വരെയുള്ള തീയതികളിൽ ആണല്ലോ. ആ ദിവസങ്ങളിൽ നമ്മുടെ എല്ലാ പള്ളികളിലും വി. കുർബ്ബാന അർപ്പിക്കുകയും പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയും സഭാംഗങ്ങളെല്ലാം കുമ്പസാരിച്ച് വി. കുർബ്ബാന അനുഭവിക്കുകയും ചെയ്യണമെന്ന് പ്രത്യേകം നാം നിങ്ങളെ അനുസ്മരിപ്പിക്കുന്നു.

ശേഷം പിന്നാലെ,

സർവ്വശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വി. കന്യകമറിയാമിൻെറയും ഇൻഡ്യയുടെ കാവൽ പിതാവായ മാർ തോമ്മാശ്ളീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ.................

എന്ന്

1972 നവംബർ 22–ാം തീയതി
കോടനാട്ട് സീയോൻ
ആശ്രമത്തിൽനിന്നും.

നമ്പർ 180/72

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിൻെറ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

# പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
# ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ..പരിയാരം...മാർ...[illegible]...............പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

കാലംചെയ്ത നമ്മുടെ പരിശുദ്ധ പിതാവായ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാതിരുമനസ്സിലെ ഒൻപതാം ഓർമ്മപ്പെരുനാൾ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന കോട്ടയം കാതോലിക്കേററ് അരമനചാപ്പലിൽ 1973 ജനുവരി രണ്ടും മൂന്നും തീയതികളിൽ പൂർവ്വാധികം ഭംഗിയായി കൊണ്ടാടപ്പെടുന്നതാണ്. പ. പിതാവിൻെറ ഓർമ്മപ്പെരുനാളിൽ നമ്മുടെ സഭാംഗങ്ങളെല്ലാവരും നേർച്ചകാഴ്ചകളോടുകൂടി വന്നു സംബന്ധിച്ച് അനുഗ്രഹം പ്രാപിച്ചു പോകണമെന്നു നാം താല്പര്യപ്പെടുന്നു.

ശേഷം പിന്നാലെ,

സർവ്വശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ആയതു ദൈവമാതാവായ വി. കന്യകമറിയാമിൻെറയും ഇൻഡ്യയുടെ കാവൽപിതാവായ വി. മാർ തോമ്മാശ്ലീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രത്യേകിച്ചു പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെയും പ്രാർത്ഥനകളാൽതന്നെ....ആമ്മീൻ.

എന്നു്,

1972 ഡിസംബർ 19–ാം തീയതി

കോട്ടയം കാതോലിക്കേററ് അരമനയിൽനിന്നും.

നമ്പർ 305/73

**സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന**

## പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ......[illegible]......പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്

പ്രിയരെ,

കടവിൽ പോൾ റമ്പാൻ അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായിൽനിന്നു മേല്പട്ടം ഏററ വിവരം നിങ്ങൾ പത്രറിപ്പോർട്ടുകളിൽനിന്നും മററും അറിഞ്ഞിരിക്കുമല്ലോ. മലങ്കര സഭയിലെ ഒരു ദയറായ പട്ടക്കാരൻ സഭയുടെ ഭരണഘടനയും ചട്ടംകെട്ടുകളും ലംഘിച്ച് മേല്പട്ടം ഏല്ക്കാൻ പാത്രിയർക്കീസ് ബാവായെ സമീപിക്കുകയും പാത്രിയർക്കീസ് ബാവാ അപ്രകാരം മേല്പട്ടം കൊടുക്കുകയും ചെയ്തതിൽ നമുക്കു വളരെ അധികം ദുഃഖമുണ്ട്. മലങ്കര സഭയിൽ നിലവിലിരിക്കുന്ന ഭരണഘടനയ്ക്കു വിരുദ്ധമായി പാത്രിയർക്കീസ് ബാവാ നേരിട്ടു മേല്പട്ടക്കാരെ വാഴിച്ച് മലങ്കരയിലേക്കു അയയ്ക്കാൻ പരിശ്രമങ്ങൾ നടക്കുന്നതായി അറിയുകയാൽ 1973 മേയ് 25–ാം തീയതി കൂടിയ മലങ്കര അസോസ്യേഷൻ മാനേജിങ്ങ് കമ്മററി, അങ്ങനെ മേല്പട്ടക്കാരെ വാഴിച്ച് മലങ്കര സഭയുമായുള്ള ബന്ധം സ്വമേധയാ വിച്ഛേദിക്കരുതെന്നു പാത്രിയർക്കീസ് ബാവായോടു് അപേക്ഷിച്ചു. സഭയുടെ കാനോനാകൾക്കും ഭരണഘടനയ്ക്കും 1958–ൽ ഉണ്ടായ സമാധാനവ്യവസ്ഥയ്ക്കും എതിരായി മേല്പട്ടക്കാരെ വാഴിച്ച് മലങ്കരയിലേക്കു അയയ്ക്കരുതെന്നു 1973 ആഗസ്ററ് 7–ാംനു പാത്രിയർക്കീസ് ബാവായിക്കു നാമും എഴുതി. മാനേജിങ്ങ്കമ്മററിയുടെ നിശ്ചയവും നമ്മുടെ എഴുത്തും അവഗണിച്ചാണു് പാത്രിയർക്കീസ്ബാവാ പോൾ റമ്പാനു മേല്പട്ടം കൊടുത്തതു്. നമ്മുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഈ മാസം 11–ാംനു കൂടിയപ്പോൾ, നിയമവിരുദ്ധമായ ഈ പട്ടംകൊട കാര്യത്തെപ്പററി ആലോചിക്കുകയും താഴെ ചേർത്തിട്ടുള്ള നിശ്ചയങ്ങൾ ഏകാഭിപ്രായമായി പാസ്സാക്കുകയും ചെയ്തു.

1) മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ഭരണഘടനയ്ക്കും അന്ത്യോഖ്യാ പാത്രിയർക്കീസും പൌരസ്ത്യ കാതോലിക്കായും തമ്മിൽ 1958–ൽ ഉണ്ടായ പരസ്പര സ്വീകരണത്തിനും സഭയുടെ ചട്ടംകെട്ടുകൾക്കും നടപടികൾക്കും വിരുദ്ധമായും അനധികൃതമായും മലങ്കര അസോസ്യേഷൻ മാനേജിങ്ങ് കമ്മററിയുടെ 25–5–1973–ലെ 14–ൽ iii–ാം നമ്പർ തീരുമാനവും പൌരസ്ത്യ കാതോലിക്കാബാവായുടെ 1973 ആഗസ്ററ് 7–ം തീയതിയിലെ 272/73–ാം നമ്പർ അറിയിപ്പും അവഗണിച്ച് കാതോലിക്കായുടെയും മലങ്കരമെത്രാപ്പോലീത്തായുടെയും അധികാരസീമയിൽ ഭരണകാര്യങ്ങളിൽ ഇടപെടാനുള്ള ഉദ്ദേശത്തോടുകൂടിയും ഈ സഭയിലെ ഒരു ദയറായ പട്ടക്കാരനായ കടവിൽ പോൾ റമ്പാനെ അന്ത്യോഖ്യാ പാത്രിയർക്കീസ്ബാവാ ഒരു മേല്പട്ടക്കാരനായി വാഴിച്ചതിൽ ഈ സുന്നഹദോസിനുള്ള ഉൽക്കണ്ഠയും പ്രതിഷേധവും രേഖപ്പെടുത്തുകയും അപ്രകാരം വാഴിക്കപ്പെട്ട കടവിൽ പൌലോസ് മാർ അത്താനാസ്യോസിനു് കാതോലിക്കായുടെയും മലങ്കരമെത്രാപ്പോലീത്തായുടെയും അധി

കാരസീമയിൽ മേല്പട്ടക്കാരന് അടുത്ത യാതൊരു അധികാരങ്ങളോ അവകാശങ്ങളോ ഉണ്ടായിരിക്കുന്നതല്ലെന്ന് ഈ സുന്നഹദോസ് പ്രഖ്യാപിക്കുകയും ചെയ്യുന്നു.

2) മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ഭരണഘടനയ്ക്കും സഭാ നടപടികൾക്കും ചട്ടംകെട്ടുകൾക്കും വിരുദ്ധമായും സഭയുടെ മേലധികാരത്തെ ധിക്കരിച്ചും സഭയിൽ ഭിന്നിപ്പും കലഹവും ഉണ്ടാക്കുവാനുള്ള ഉദ്ദേശത്തോടുകൂടിയും അനധികൃതമായും നിയമവിരുദ്ധമായും അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായിൽനിന്നും മേല്പട്ടം സ്വീകരിച്ചിരിക്കുന്ന കടവിൽ പൌലൂസ് മാർ അത്താനാസ്യോസ്, ഈ സഭയിലെ ഏതെങ്കിലും പള്ളികളിലോ സ്ഥാപനങ്ങളിലോ പ്രവേശിക്കുകയോ മേല്പട്ടക്കാരനടുത്ത ഏതെങ്കിലും പ്രവൃത്തികൾ ചെയ്യുകയോ ചുമതലകൾ നിർവഹിക്കുകയോ ചെയ്തുകൂടാത്തതും സഭാംഗങ്ങൾ അദ്ദേഹത്തെ അംഗീകരിക്കുകയോ സ്വീകരിക്കുകയോ ചെയ്തുകൂടാത്തതും ആകുന്നു. എന്ന് ഈ സുന്നഹദോസ് തീരുമാനിക്കുന്നു.

നിങ്ങൾ ഏവരും പരി: സുന്നഹദോസ് പാസ്സാക്കിയ മേൽ പറഞ്ഞ നിശ്ചയങ്ങൾ അനുസരിച്ചു നടന്നുകൊള്ളേണ്ടതാകുന്നു.

പാത്രിയർക്കീസ് ബാവാ പൌരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻകീഴിലുള്ള മലങ്കരയിലേക്ക് ഒരു ഡലിഗേററിനെ വാഴിച്ച് അയച്ചതുമൂലം ഉണ്ടായ തർക്കങ്ങളും ഭിന്നതകളും ഡലിഗേററു തിരിച്ചുപോയതോടുകൂടി അവസാനിക്കുമെന്നു പ്രതീക്ഷിച്ചിരുന്നപ്പോൾ, മലങ്കരസഭയിലെ ഒരു ദയറായ പട്ടക്കാരനെ പാത്രിയർക്കീസ് ബാവാ മേല്പട്ടക്കാരനായി വാഴിച്ചതു് 1958–ൽ നടന്ന പരസ്പരസ്വീകരണത്തെ തുടർന്ന് കൈവന്ന സമാധാനം അഭംഗം നിലനിന്നുകാണ്മാൻ ആഗ്രഹിക്കുന്നവർക്കെല്ലാം വേദനാജനകമാണ്. ആ പരസ്പര സ്വീകരണത്തിൽ അധിഷ്ഠിതമായ തത്വം വിസ്മരിക്കുന്നതു നീതീകരിക്കാവുന്നതല്ല. അന്ന് ഉണ്ടായ സമാധാനം അതേപടി ശാശ്വതമായി നിലനിർത്തുന്നതിനു ദൈവം തിരുമനസ്സാകാൻ നാം പ്രാർത്ഥിക്കുന്നു. നിങ്ങളും പ്രാർത്ഥിക്കണം. ശേഷം പിന്നാലെ.

സർവശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാ ശ്ലീഹായുടെയും, ശേഷമുള്ള സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ........................ഇത്യാദി

എന്ന്,

1973 സെപ്റ്റംബർ 15–ാം തീയതി
കോട്ടയം കാതോലിക്കേറ്റു്
അരമനയിൽ നിന്നും.

നമ്പർ 51/73

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

# പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
# ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ ...[illegible]... പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വ്.

പ്രിയരെ,

വലിയ നോമ്പ് മാർച്ച് 5-ാം തീയതി തിങ്കളാഴ്ച ആരംഭിക്കും. ദുഷ്പ്രവണതകളെ സംയമനം ചെയ്തും സൽപ്രവണതകളെ പുഷ്ടിപ്പെടുത്തിയും ആത്മവിശുദ്ധി കൈവരുത്തുകയെന്നുള്ളതാണ് നോമ്പാചരിക്കുന്നതിന്റെ ഉദ്ദേശം. നാം ജഡത്തിലെയും ആത്മാവിലെയും സകല കന്മഷവും നീക്കി നമ്മെത്തന്നെ വെടിപ്പാക്കി ദൈവഭയത്തിൽ വിശുദ്ധിയെ തികച്ചുകൊൾവാൻ വി. പൗലൂസ് അപ്പോസ്തോലൻ പ്രബോധിപ്പിച്ചിരിക്കുന്നു. അങ്ങനെ വിശുദ്ധിയിൽ തികവു വരുന്നതിനു് ഉപവാസം, പ്രാർത്ഥന, ധ്യാനം മുതലായ അനുഷ്ഠാനങ്ങൾ അത്യന്താപേക്ഷിതമാകയാൽ നിങ്ങൾ എല്ലാവരും ഭക്തിപൂർവ്വം നോമ്പു നോല്ക്കണം.

വലിയ നോമ്പിലെ 36-ാം ഞായറാഴ്ച (ഏപ്രിൽ 8-ാം തീയതി) കാതോലിക്കാദിനമായി ഈ വർഷവും പതിവിൻപ്രകാരമുള്ള പരിപാടികളോടുകൂടി ആചരിക്കേണ്ടതാകുന്നു. കാതോലിക്കാദിനപ്പിരിവും, റീശീസാ പിരിവും നടത്തുകയും ചെയ്യണം. ആ രണ്ടു പിരിവുകളും പുതുഞായറാഴ്ച (ഏപ്രിൽ 29-ാം തീയതി) യ്ക്കകം പൂർത്തിയാക്കി പിരിവുതുകകളും ലിസ്റ്റുകളും പിറേറദിവസംതന്നെ നമ്മുടെ പേർക്കു് അയച്ചുതരേണ്ടതാകുന്നു. പിരിവുകൾ സംബന്ധിച്ച വിജ്ഞാപനവും പിരിവു ലിസ്റ്റുകൾ തയ്യാറാക്കുന്നതിനുള്ള ഫാറങ്ങളും, കാതോലിക്കാദിനപ്പിരിവിനുള്ള കവറുകളും നമ്മുടെ ആപ്പീസിൽനിന്നു് മെത്രാസന ആപ്പീസുകൾവഴി യഥാസമയം അയച്ചുതരും.

വാത്സല്യമക്കളെ, നമ്മുടെ സഭയിൽ അടുത്ത കാലത്തു് ചില തർക്കങ്ങൾ ഉണ്ടായിട്ടുള്ളതിൽ നമുക്കു് വളരെ ദുഃഖമുണ്ടു്. ദീർഘകാലം നീണ്ടുനിന്ന ഭിന്നതകൾക്കും വ്യവഹാരങ്ങൾക്കും ശേഷം ദൈവത്തിന്റെ അളവററ കരുണയാൽ സ്ഥാപിതമായ സമാധാനവും ഐക്യവും ആ നിലയിൽ അന്യൂനം ശാശ്വതമായി പുലർത്തിക്കൊണ്ടു പോകേണ്ടതാണല്ലൊ. തർക്കങ്ങൾ നീങ്ങിപ്പോകുന്നതിനും, സമാധാനവും ഐക്യവും അഭംഗം നിലനില്ക്കുന്നതിനും നിങ്ങൾ ഈ നോമ്പുകാലത്തു് പ്രത്യേകം പ്രാർത്ഥിക്കണം.

ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും, ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടെയും ശേഷമുള്ള എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ............

എന്നു്,

1973 ഫെബ്രുവരിമാസം 28-ാം തീയതി,
കോട്ടയം കാതോലിക്കേററു്
അരമനയിൽനിന്നും.

നമ്പർ 185/73

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

## പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
## ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ ......ചരിയാത്ത മാർ അപ്രേം...... പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

"പൈതങ്ങളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ നിങ്ങൾ അവരെ തടയരുത്" എന്നുള്ള നമ്മുടെ കർത്താവിന്റെ തിരുവചനത്തിന്റെ വെളിച്ചത്തിൽ നമ്മുടെ പ്രിയപ്പെട്ട കുഞ്ഞുങ്ങളെ കർത്ത്റുസന്നിധിയിലേക്കാനയിക്കുന്ന മഹൽ പ്രസ്ഥാനമാണ് സൺഡേസ്കൂൾ. നമ്മുടെ സഭയിലെ സൺഡേസ്കൂൾ പ്രസ്ഥാനത്തിന് അദ്ധ്യാത്മികപ്രസ്ഥാനങ്ങളിൽ ഏററവും പ്രാധാന്യമർഹിക്കുന്ന ഉത്തരവാദിത്വമാണുള്ളത്. ബാല്യത്തിൽ ലബ്ധമാകുന്ന ബോധനമാണ് സ്വഭാവത്തെ രൂപീകരിക്കുന്നതും ജീവിതത്തെ വിജയകരമാക്കുന്നതും എന്ന സത്യത്തെ വേണ്ടപോലെ ഗ്രഹിച്ചുകൊണ്ട് നമ്മുടെ സൺഡേസ്കൂൾ പ്രവർത്തകർ അശ്രാന്തം പരിശ്രമിക്കുന്നുണ്ടെന്നു നമുക്കറിയാം. ഈ പ്രസ്ഥാനം ദിനംദിനം അഭിവൃദ്ധി പ്രാപിച്ചുവരുന്നതിൽ നമുക്കു് അതിയായ സന്തോഷമുണ്ട്. ഈ പ്രസ്ഥാനത്തിൽ നിസ്വാർത്ഥ സേവനമനുഷ്ഠിക്കുന്ന എല്ലാവർക്കും നിശ്ചയമായും ദൈവാനുഗ്രഹം വർദ്ധിക്കുകതന്നെ ചെയ്യും.

സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ ബഹുമുഖങ്ങളായ പ്രവർത്തനങ്ങൾക്കായി നമ്മുടെ കല്പനപ്രകാരം നമ്മുടെ പള്ളികൾ സന്തോഷപൂർവ്വം വേണ്ട സഹായങ്ങൾ ചെയ്യുന്ന വിവരം നമുക്കറിയാം. ഈ വർഷവും പെന്തിക്കൊസ്തി ഞായറാഴ്ച (ജൂൺ 10–ാം തീയതി) പതിവുപോലെ സൺഡേസ്കൂൾ പ്രസ്ഥാനത്തിനായി കാണിക്കശേഖരം നടത്തി നമ്മുടെ സൺഡേസ്കൂൾ അസോസ്യേഷൻ ഡയറക്ടർ ജനറൽ കണിയാമ്പറമ്പിൽ കുര്യൻ കോർ എപ്പിസ്ക്കോപ്പാ, സൺഡേസ്കൂൾ ഓഫീസ്, കോട്ടയം–4 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണം. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വി. കന്യകമറിയാമിന്റെയും, ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ളീഹായുടെയും ശേഷമുള്ള എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ....................

എന്നു്,
1973 മെയ് 16–ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽനിന്നും.

നമ്പർ 302/73

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

## പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
## ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ......ചെറുകര [illegible] ഓർത്തഡോക്സ്‌ പള്ളിവികാരിയും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

നമ്മുടെ വൈദികസെമിനാരി, ഇൻഡ്യയിലെ ഒരു ഒന്നാംകിട വൈദികവിദ്യാലയമായി വളർന്നിട്ടുണ്ട് എന്നുള്ളതു് നമുക്കേവർക്കും അഭിമാനകരമാണ്. ഈ വർഷം സെമിനാരിയിൽ 76 വിദ്യാർത്ഥികളുണ്ട്. അവരിൽ 43 പേർ ബിരുദധാരികളും ബാക്കിയുള്ളവർ പ്രീഡിഗ്രി പാസ്സായിട്ടുള്ളവരുമാണ്. ഈ വർഷത്തെ പ്രവർത്തനങ്ങൾക്ക് ഒന്നര ലക്ഷം രൂപായാണ് ബജററിൻപ്രകാരം വേണ്ടിയിരിക്കുന്നതു്. ഭക്ഷ്യദൗർലഭ്യംമൂലം സംജാതമായിരിക്കുന്ന ഇന്നത്തെ ദുഃസ്ഥിതി സെമിനാരിയെ വളരെയധികം ബാധിച്ചിട്ടുണ്ട്. സാമ്പത്തികക്ലേശം നിമിത്തം അദ്ധ്യാപകരുടെ ശമ്പളം കൊടുക്കുന്നതിനും മററും ബുദ്ധിമുട്ടുണ്ട്. സഭയുടെ ആശാദീപമായിരിക്കുന്ന ഈ മഹൽ സ്ഥാപനത്തെ അതിന്റെ പ്രതിസന്ധിയിൽ സഹായിക്കേണ്ടതു് നിങ്ങളേവരുടെയും ഒഴിച്ചുകൂടാത്ത കടമയാണെന്നു നാം കരുതുന്നു

സെമിനാരിയുടെ സാമ്പത്തികഭാരം അല്പമൊന്നു ലഘൂകരിക്കാമെന്ന പ്രതീക്ഷയോടെയാണ് മാർത്തോമ്മാ ശ്ലീഹായുടെ ചരമശതാബ്ദി സ്മാരകമായി 5 ലക്ഷം രൂപായുടെ എൻഡോവ്മെൻറ് ഫണ്ടു സ്ഥാപിക്കുവാൻ ശ്രമം നടത്തുന്നതു്. മൂന്നര ലക്ഷം രൂപാ മാത്രമെ ഇതുവരെയും പിരിഞ്ഞുകിട്ടിയിട്ടുള്ളു. അഞ്ചു ലക്ഷം പൂർത്തിയാകുമ്പോൾ, പ്രതിവർഷം അതിന്റെ പലിശയായി 35000 രൂപായാണ് ലഭിക്കുക. വർഷംതോറും വേണ്ടിവരുന്ന ചെലവിന്റെ നാലിൽ ഒരു ഭാഗം മാത്രമേ അതുമൂലം ഉണ്ടാകുന്നുള്ളു. അതിനാൽ നിങ്ങളുടെ ഒരു സംഭാവന വർഷംതോറും സെമിനാരിദിനത്തിൽ നൽകേണ്ടതു് ആവശ്യമത്രേ.

ഈ വർഷം ഒക്ടോബർ 7–ാം തീയതി ഞായറാഴ്ച സെമിനാരിദിനമായി ആചരിക്കേണ്ടതും, അന്നേദിവസം സെമിനാരിക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കയും, കവർ പിരിവു് ഊർജ്ജിതമായി നടത്തുകയും ചെയ്യേണ്ടതും ആണ്. അപ്രകാരം ലഭിക്കുന്ന തുകയും, അന്നത്തെ കാണിക്കയും പള്ളിയിൽ നിന്നുള്ള ഒരു സംഭാവനയും ചേർത്തു് ഒക്ടോബർ 30–ാം തീയതിക്കകം പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി, കോട്ടയം–1 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണം. ഒക്ടോബർ 7–ാം തീയതി കുർബാന ഇല്ലാത്ത പള്ളികൾ അതിനടുത്തു തവണയുള്ള ഞായറാഴ്ച പിരിവു നടത്തുകയും സെമിനാരിക്കുവേണ്ടിപ്രാർത്ഥിക്കയും ചെയ്യേണ്ടതാകുന്നു. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടെയും ശേഷമുള്ള സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ..................................ഇത്യാദി.

എന്നു്,

1973 സെപ്ററംബർ 5–ാം തീയതി
കോട്ടയം കാതോലിക്കാ സിംഹാസന
അരമനയിൽ നിന്നും.

[signature]

നമ്പർ 137/74

സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

## പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ

## ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ ...പരിയാരം മാർ അപ്രേം... പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

'യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു' എന്നുള്ള അർത്ഥവത്തായ വാക്യത്തിന്റെ വെളിച്ചത്തിൽ നമ്മുടെ പ്രിയപ്പെട്ട കുഞ്ഞുങ്ങൾക്കു യഥാർത്ഥജ്ഞാനം നല്കുന്ന മഹൽ പ്രസ്ഥാനമാണ് സൺഡേസ്കൂൾ. നമ്മുടെ സഭയിലെ സൺഡേസ്കൂൾ പ്രസ്ഥാനത്തിനു ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ ഏററവും പ്രാധാന്യമർഹിക്കുന്ന ഉത്തരവാദിത്വമാണുള്ളതു്. ആദ്ധ്യാത്മികവിജ്ഞാനമാണ് സ്വഭാവത്തെ രൂപീകരിക്കുന്നതും ജീവിതത്തെ വിജയകരമാക്കുന്നതും എന്ന സത്യത്തെ വേണ്ടപോലെ ഗ്രഹിച്ചുകൊണ്ടു് നമ്മുടെ സൺഡേസ്കൂൾ പ്രവർത്തകർ അശ്രാന്തം പരിശ്രമിക്കുന്നുണ്ടെന്നു നമുക്കറിയാം. ഈ പ്രസ്ഥാനം ദൈനംദിനം അഭിവൃദ്ധി പ്രാപിച്ചുവരുന്നതിൽ നമുക്കു് അതിയായ സന്തോഷമുണ്ടു്. ഈ പ്രസ്ഥാനത്തിൽ നിസ്വാർത്ഥ സേവനമനുഷ്ഠിക്കുന്ന എല്ലാവർക്കും നിശ്ചയമായും ദൈവാനുഗ്രഹം വർദ്ധിക്കുകതന്നെ ചെയ്യും.

സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ അഭിവൃദ്ധിക്കായി നമ്മുടെ കല്പനപ്രകാരം നമ്മുടെ പള്ളികൾ സന്തോഷപൂർവ്വം വേണ്ട സഹായങ്ങൾ ചെയ്യുന്ന വിവരം നമുക്കറിയാം. ഈ വർഷവും പെന്തക്കോസ്തി ഞായറാഴ്ച (ജൂൺ 2) പതിവുപോലെ സൺഡേസ്കൂൾ പ്രസ്ഥാനത്തിനായി കാണിക്കശേഖരം നടത്തി നമ്മുടെ സൺഡേസ്കൂൾ അസോസ്യേഷൻ ഡയറക്ടർ ജനറൽ കണിയാമ്പറമ്പിൽ കുര്യൻ കോർ എപ്പിസ്ക്കോപ്പാ, സൺഡേസ്കൂൾ ഓഫീസ്, കോട്ടയം-4 എന്ന വിലാസത്തിൽ അയച്ചു കൊടുക്കണം.

സൺഡേസ്കൂൾ അദ്ധ്യാപകരുടെ പ്രയോജനത്തെ ലാക്കാക്കി നാമമാത്രമായ വരിസംഖ്യയോടുകൂടി സൺഡേസ്കൂൾ അസോസ്യേഷൻ പ്രസിദ്ധീകരിക്കുന്ന മാസിക നമ്മുടെ എല്ലാ സൺഡേസ്കൂളുകളിലും വരുത്തി ഉപയോഗപ്പെടുത്തണമെന്നു നാം താല്പര്യപ്പെടുന്നു. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ....................

എന്നു്,

1974 മെയ് 14-ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽ നിന്നു്

നമ്പർ 231/74

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന**

**പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും
മലങ്കര സുറിയാനിക്രിസ്ത്യാനി അസോസ്യേഷൻ പ്രസിഡണ്ടും ആയ
മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ**




നമ്മുടെ ....[illegible].... പള്ളിവികാരിയും ദേശത്തുപട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

1974 ഒക്ടോബർ 2–ാം തീയതി കൂടുവാൻ നിശ്ചയിച്ചിട്ടുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗം സംബന്ധിച്ച് നാം 1974 ജൂലൈ 1–ാം തീയതി അയച്ച 181/74–ാം നമ്പർ നോട്ടീസ് കല്പനയും അതിൽ വിവരിച്ചിട്ടുള്ള അധികാരപത്രഫാറം, തെരഞ്ഞെടുപ്പ് അറിയിപ്പുഫാറം, അസോസ്യേഷൻ യോഗ നടപടിച്ചട്ടങ്ങൾ എന്നിവയും കിട്ടിയിട്ടുണ്ടല്ലോ. പ്രസ്തുത നടപടി ചട്ടങ്ങൾ 5–ാം ഭാഗം IX–ാം വകുപ്പ് 2–ാം ഉപവകുപ്പിൽ പറയുന്ന പ്രകാരം, കോട്ടയം മെത്രാസനത്തിൽനിന്ന് അസോസ്യേഷൻ മാനേജിങ്ങ് കമ്മററി അംഗങ്ങളായി തെരഞ്ഞെടുക്കപ്പെടുന്നതിനു നാമനിർദ്ദേശം ചെയ്യുന്നതിലേക്കായി, ആ മെത്രാസനത്തിൽപെട്ട പള്ളി ഇടവകകളിൽ നിന്നു പ്രസ്തുത അസോസ്യേഷൻ യോഗത്തിലേക്കു തെരഞ്ഞെടുത്തിട്ടുള്ള പ്രതിപുരുഷന്മാരുടെയും ആ മെത്രാസനത്തിൽപെട്ട അസോസ്യേഷൻ മാനേജിങ്ങ് കമ്മററി അംഗങ്ങളുടെയും ഒരു യോഗം 1974 സെപ്റ്റംബർ 10–ാം തീയതി ചൊവ്വാഴ്ച പകൽ പത്തു മണിക്കു കോട്ടയം മാർ ഏലിയാ കത്തീഡ്റലിൽ വച്ചു കൂടണമെന്നു നിശ്ചയിക്കുകയും ആ യോഗത്തിൽ അദ്ധ്യക്ഷത വഹിക്കുന്നതിനും അതു നടത്തുന്നതിനും നമ്മുടെ മത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ നാം നിയോഗിക്കുകയും അധികാരപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ആ യോഗം മൂന്നു പട്ടക്കാരും ആറു അയ്മേനികളും ഉൾപ്പെടെ ഒൻപതു പേരെയാണു നാമനിർദ്ദേശം ചെയ്യേണ്ടതു്. അതിനാൽ ആ പള്ളി ഇടവകയോഗം നമ്മുടെ മേൽപറഞ്ഞ 181/74–ാം നമ്പർ നോട്ടീസ് കല്പന അനുസരിച്ചു തെരഞ്ഞെടുത്തിട്ടുള്ള പ്രതിപുരുഷന്മാരെ സെപ്റ്റംബർ 10–ാം തീയതി ചൊവ്വാഴ്ച കൂടുന്ന യോഗത്തിലേക്കു ഇതോടൊന്നിച്ച് അയയ്ക്കുന്ന ഫാറത്തിലുള്ള സാക്ഷിപത്രസഹിതം പള്ളിച്ചെലവിൽ അയയ്ക്കണം.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽ പിതാവായ മാർ തോമ്മാ ശ്ലീഹായുടെയും ശേഷം സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ, ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ.....................ഇത്യാദി

1974 ആഗസ്റ്റ് 13–ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽ നിന്നും.

[illegible]

നമ്പർ 279/74

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

**പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ**

**ബസ്സേലിയോസ് ഔഗേൻ പ്രഥമൻ**



നമ്മുടെ.....പരിയാരം.....മാർ.....അപ്രേം.............പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

നമ്മുടെ മലങ്കരസുറിയാനിക്രിസ്ത്യാനി അസോസ്യേഷൻ യോഗം 1974 ഒക്ടോബർ 2–ാം തീയതി നിരണം സെൻറു മേരീസ് പള്ളി അങ്കണത്തിൽവച്ചു കൂടുന്ന വിവരത്തിനു നാം 1974 ജൂലൈ 1–ാം തീയതി 181/74–ാം നമ്പരായി ആ പള്ളിക്കു കല്പന അയച്ചിരുന്നല്ലോ. അസോസ്യേഷൻ യോഗം ഭംഗിയായി നടക്കുന്നതിനും അതിലെ തീരുമാനങ്ങൾ ദൈവഹിതപ്രകാരം ആയിരിക്കുന്നതിനും നിങ്ങൾ ഏവരും പ്രത്യേകം പ്രാർത്ഥിക്കണം. ആ യോഗത്തിന്റെ നടത്തിപ്പിനു ആവശ്യമായ ക്രമീകരണങ്ങൾ എത്രയുംവേഗം പൂർത്തിയാക്കേണ്ടിയിരിക്കുന്നു. അതിലേക്കു മൊത്തം ഇരുപത്തയ്യായിരം രൂപ വേണ്ടി വരുമെന്നാണു കണക്കാക്കിയിട്ടുള്ളത്. പ്രസ്തുത ചെലവിലേക്കു ആ പള്ളിയിൽനിന്നു 150/-...രൂപയിൽ കുറയാതെ ഉടനെതന്നെ നമ്മുടെ പേർക്കു അയച്ചുതരികയും ചെയ്യണം.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വിശുദ്ധ കന്യക മറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാ ശ്ലീഹായുടെയും ശേഷം സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ...............ഇത്യാദി

എന്നു
1974 സെപ്റ്റംബർ 19–ാം തീയതി
കോട്ടയം കാതോലിക്കേറ്റു
അരമനയിൽ നിന്നു.

നമ്പർ 84/74

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന

## പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ

## ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ ....പരിയാരം മാർ അപ്രേം.......... ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്. ............ പള്ളി വികാരിയും

പ്രിയരെ,

കാതോലിക്കാദിനം ഈ വർഷം മാർച്ച് 31–ാം തീയതി (36–ാം ഞായറാഴ്ച) ആണല്ലൊ. നമ്മുടെ സഭയെ സംബന്ധിച്ചിടത്തോളം ഏറ്റം പ്രധാനപ്പെട്ട ഒരു ദിനമാണ് കാതോലിക്കാദിനം. കാതോലിക്കേറ്റിൽപെട്ട ഓരോ സഭാംഗത്തിനും ആഹ്ളാദപ്രദമായ ഒരു സുദിനമാണ് അതു്. അന്നേദിവസം കാതോലിക്കാസിംഹാസനം മലങ്കരെ പുനസ്ഥാപിക്കുന്നതിനിടയാക്കിയ ദൈവത്തെ നാം നന്ദിനിറഞ്ഞ ഹൃദയത്തോടെ സ്തോത്രം ചെയ്യുകയും കാതോലിക്കേറ്റിനുവേണ്ടി പ്രയത്നിച്ചിട്ടുള്ള നമ്മുടെ പിതാക്കന്മാരെ പ്രത്യേകം സ്മരിക്കുകയും വി. കുർബ്ബാന മദ്ധ്യെ സഭയ്ക്കുവേണ്ടിയും പിതാക്കന്മാർക്കുവേണ്ടിയും വാർദ്ധക്യത്തിലും ക്ഷീണത്തിലും കഴിയുന്ന നമുക്കുവേണ്ടിയും പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയും ചെയ്യണം. കൂടാതെ പൊതുയോഗങ്ങളും ആഘോഷങ്ങളും നടത്തി കാതോലിക്കേറ്റിന്റെ കീഴിൽ നമ്മുടെ ജനങ്ങൾ ആബാലവൃദ്ധം ഉറച്ചു നിൽക്കത്തക്കവണ്ണം ആവശ്യമായ ഉത്തേജനങ്ങൾ നൽകുകയും വേണം.

ഈ വർഷത്തെ കാതോലിക്കാദിനാഘോഷങ്ങൾ സഭയുടെ പൊതുവായ ആഭിമുഖ്യത്തിൽ കോട്ടയത്തുവച്ച് നടത്തത്തക്കവണ്ണമാണ് നിശ്ചയിച്ചിരിക്കുന്നതു്. നമ്മുടെ എല്ലാ പള്ളിക്കാരും അന്നേദിവസം നടത്തപ്പെടുന്ന ആഘോഷങ്ങളിൽ ആത്മാർത്ഥമായി പങ്കുകൊണ്ടു് അന്നത്തെ പരിപാടികൾ ഏററവും വിജയപ്രദമാക്കണം. സഭാംഗങ്ങൾ ഏകകണ്ഠമായി കാതോലിക്കാ സിംഹാസനത്തോടുള്ള കൂറു് ആവർത്തിച്ചു പ്രഖ്യാപിക്കുന്നതിനും ഈ സന്ദർഭം ഉപയോഗിക്കണം.

കാതോലിക്കാദിനത്തിൽ സഭാംഗങ്ങൾ ഓരോരുത്തരും അവരവരുടെ പ്രതിദിന ശരാശരി വരുമാനം സഭയ്ക്കു നൽകിവരുന്ന പാരമ്പര്യമാണ് നമുക്കുള്ളതു്. ഈ വർഷവും ഓരോരുത്തരും അവരവരുടെ പ്രതിദിന ശരാശരി വരുമാനം സഭാകേന്ദ്രത്തിൽനിന്നും നിങ്ങൾക്കു ലഭിക്കുന്ന കവറിൽ അടക്കം ചെയ്തു് അവരവരുടെ ഇടവകപ്പള്ളികളിൽ ഏല്പിക്കണം. അതതു പള്ളിക്കാർ പുതുഞായറാഴ്ചയ്ക്കു മുമ്പ് (ഏപ്രിൽ 21) പിരിവു പൂർത്തിയാക്കി കാതോലിക്കാദിനത്തിലെ കാണിക്കയും ചേർത്തു് നമ്മുടെ പേർക്കു് അയച്ചുതരണം.

വാൽസല്യമക്കളെ,

നമ്മുടെ സഭ ഇന്നു് ഒരു പ്രതിസന്ധി ഘട്ടത്തിൽ എത്തിയിരിക്കുകയാണെന്നുള്ള വിവരം നിങ്ങളേവരും ഇതിനകം അറിഞ്ഞിരിക്കുമല്ലൊ. പ്രതിസന്ധികളെ തരണം ചെയ്യുന്നതിന് മലങ്കര നസ്രാണികൾ ഒട്ടും പിന്നോക്കമല്ലെന്നു് ചരിത്രം സാക്ഷിക്കുന്നുണ്ടു്. ഇതിലേക്കു് പ്രാർത്ഥനയും ആളും അർത്ഥവും വളരെ ആവശ്യമായിരിക്കുന്നു. ഈ വലിയനോമ്പുകാലം സഭയ്ക്കുവേണ്ടി നമ്മുടെ പള്ളികളിലും കുടുംബങ്ങളിലും പ്രത്യേക പ്രാർത്ഥനകൾ നടത്തണം. നമ്മുടെ ഉപവാസവും പ്രാർത്ഥനയുംമൂലം പൈശാചികമായ എല്ലാ ശക്തികളും പരാജയപ്പെടും. പ്രിയപ്പെട്ടവരെ, സഭയിൽ പല വ്യവഹാരങ്ങളും അസ്വസ്ഥതകളും ആരംഭിച്ചിരിക്കുന്ന ഈ അവസരത്തിൽ നാം ധനപരമായി വളരെ ഞെരുങ്ങുന്നുണ്ടു്. നമ്മുടെ അരമനച്ചെലവുകളും, കാതോലിക്കേറ്റു് ആപ്പീസ്, ഭദ്രാസന ഓഫീസുകൾ, വൈദിക സെമിനാരി, ആത്മീയപ്രസ്ഥാനങ്ങൾ മുതലായവയ്ക്കുള്ള ചെലവുകളും നടത്തേണ്ടിയിരിക്കുന്നു. ഇവയ്ക്കെല്ലാംകൂടി വലിയൊരു തുകയാണ് ഈ വർഷം ആവശ്യമായിരിക്കുന്നതു്. ആകയാൽ ഈ വർഷത്തെ കാതോലിക്കാദിനത്തിൽ നമ്മുടെ സഭാംഗങ്ങൾ അവരവരുടെ കഴിവിന്റെ പരമാവധി അനുസരിച്ച് പ്രതിദിനശരാശരി വരുമാനം കണക്കുകൂട്ടി ഒട്ടും കുറയാതെതന്നെ സഭയ്ക്കുവേണ്ടി വേർതിരിച്ച് കാതോലിക്കാദിനത്തിൽ സംഭാവന ചെയ്യുന്നമെന്നു് നാം നിങ്ങളെ ഓർപ്പിക്കുന്നു.

21 വയസ്സു മുതൽ പ്രായമുള്ള എല്ലാ പുരുഷന്മാരും പതിവുപോലെ റീശ്ശീസാ നൽകണം. കാതോലിക്കാദിന പിരിവും റീശ്ശീസായും പിരിച്ച് താമസിപ്പിക്കാതെ അയച്ചുതരുന്ന കാര്യത്തിൽ പള്ളി വികാരിമാരും കൈക്കാരന്മാരും പള്ളി കമ്മററിക്കാരും പ്രത്യേകം ഉൽസാഹിക്കണം. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ളീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ...............

എന്നു്,
1974 മാർച്ച് 11–ാം തീയതി
കോട്ടയം കാതോലിക്കേറ്റു്
അരമനയിൽനിന്നു്.

[signature]

നമ്പർ 181/74

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ**
**ത്രിയേക ദൈവത്തിൻെറ തിരുനാമത്തിൽ (തനിക്കു സ്തുതി)**
**മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ**
**ആരൂഢനായിരിക്കുന്ന**

**പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും**
**മലങ്കര സുറിയാനിക്രിസ്ത്യാനി അസോസ്യേഷൻ പ്രസിഡണ്ടും ആയ**
**മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ**




നമ്മുടെ ..........[illegible]........................ പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു്.

പ്രിയരെ,

നമ്മുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻെറ ഒരു യോഗം 1974 ഒക്ടോബർ 2–ാം തീയതി ബുധനാഴ്ച പകൽ ഒരു മണിക്കു് താഴെ പറയുന്ന വിഷയങ്ങളെപററി ആലോചിച്ചു നിശ്ചയം ചെയ്യുന്നതിനു് നിരണം സെൻറു് മേരീസ് പള്ളി അങ്കണത്തിൽവച്ചു് കൂടുവാൻ തീരുമാനിച്ചിരിക്കുന്നു.

ആലോചനാ വിഷയങ്ങൾ

1. മേല്പട്ടസ്ഥാനത്തേക്കു് അഞ്ചു പേരെ തെരഞ്ഞെടുക്കുക.
2. 1965 ഡിസംബർ 28–ാം തീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗനിശ്ചയപ്രകാരം, അസോസ്യേഷൻ മാനേജിങ്ങ്കമ്മററി അംഗങ്ങളായി അസോസ്യേഷൻ തെരഞ്ഞെടുക്കേണ്ട എൺപത്താറു പേരെ പുതുതായി തെരഞ്ഞെടുക്കുക.

പ്രസ്തുത അസോസ്യേഷൻ യോഗത്തിൽ ഹാജരായി ആ പള്ളി ഇടവകയെ പ്രതിനിധീകരിച്ചു് മേൽ വിവരിച്ചിട്ടുള്ള വിഷയങ്ങൾ സംബന്ധിച്ചു് അഭിപ്രായം പറയുന്നതിനും വോട്ടുചെയ്യുന്നതിനും ആയി ഒരു പട്ടക്കാരനെയും രണ്ടു് അയ്മേനികളെയും സഭാ ഭരണഘടന 12–ാം വകുപ്പു് അനുസരിച്ചു് പള്ളി ഇടവകയോഗം കൂടി പ്രതിപുരുഷന്മാരായി തെരഞ്ഞെടുത്തു് ഇതോടുകൂടി അയയ്ക്കുന്ന ഫാറത്തിലുള്ള അധികാരപത്രസഹിതം പള്ളിച്ചെലവിൽ അയയ്ക്കണം.

പ്രതിപുരുഷന്മാരെ തെരഞ്ഞെടുത്ത വിവരം അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പു് അറിയിപ്പു ഫാറവും ഇതോടൊന്നിച്ചു് അയയ്ക്കുന്നു. ആ ഫാറം പൂരിപ്പിച്ചു് അസോസ്യേഷൻ സെക്രട്ടറിക്കു് അസോസ്യേഷൻ യോഗദിവസത്തിനു് കുറഞ്ഞപക്ഷം ഏഴു് ആഴ്ച മുമ്പു് കിട്ടത്തക്കവണ്ണം (കാതോലിക്കേററു് ആപ്പീസ്, കോട്ടയം–4 എന്ന വിലാസത്തിൽ) വികാരി അയച്ചുകൊടുക്കണം.

പ്രതിപുരുഷന്മാർ നിരണം സെൻറു് മേരീസ് ഹൈസ്കൂൾ കെട്ടിടത്തിൽ യോഗദിവസം പകൽ ഒൻപതു മണി മുതൽ പന്ത്രണ്ടര മണിവരെയുള്ള സമയത്തു് ഹാജരായി അസോസ്യേഷൻ സെക്രട്ടറി പി. സി. ഏബ്രഹാമിനെ അധികാരപത്രം ഏല്പിക്കയും ഹാജർ പുസ്തകത്തിൽ ഒപ്പിടുകയും യോഗസ്ഥലത്തു പ്രവേശിക്കുന്നതിനുള്ള ബാഡ്ജുകൾ വാങ്ങിക്കൊള്ളുകയും യോഗസമയത്തിനു് അര മണിക്കൂർ മുമ്പു് യോഗസ്ഥലത്തു് അവരവർക്കു നിശ്ചയിച്ചിട്ടുള്ള സ്ഥാന

ങ്ങളിൽ ഇരിക്കുകയും ചെയ്യേണ്ടതാകുന്നു. പ്രതിപുരുഷന്മാരെ തിരിച്ചറിയുന്നതിന് ആവശ്യം വന്നാൽ അതിലേക്ക് വികാരിയോ മററു പട്ടക്കാരനോ നേരിട്ട് സ്ഥലത്തുവച്ച സാക്ഷ്യം കൊടുക്കേണ്ടതാകുന്നു.

പ്രതിപുരുഷന്മാരുടെ സ്ഥാനസാധുത്വത്തെപററി പരാതി ഉണ്ടായാൽ അതു കേട്ടു തീരുമാനിക്കുന്നതിന് മത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനും, മണലിൽ യാക്കോബു കത്തനാർ, കെ. ചെറിയാൻ, കെ. കോരുത്, ഏ. ററി. മർക്കോസ്, എം. ഏബ്രഹാം എന്നിവർ അംഗങ്ങളുമായി ഒരു ട്രിബൂണലിനെ അസോസ്യേഷൻ മാനേജിങ്കമ്മററിയുമായി ആലോചിച്ച് നാം നിയമിച്ചിരിക്കുന്നു. ട്രിബൂണൽ പരാതി വിചാരണയ്ക്കായി 1974 ആഗസ്ററ് 28 മുതൽ 31 വരെയുള്ള തീയതികളിൽ പകൽ 9 മണി മുതൽ 5 മണിവരെ കോട്ടയം മാർ ഏലിയാ കത്തീഡ്രൽ കെട്ടിടത്തിൽ കൂടുന്നതാകുന്നു. ട്രിബൂണൽ ചെയ്യുന്ന തീരുമാനം അവസാന തീരുമാനം ആയിരിക്കും. യോഗത്തിൽ ആദ്ധ്യക്ഷം വഹിക്കുന്നതിനോ, യോഗാരംഭത്തിനു ശേഷം യോഗം തുടർന്നു നടത്തിക്കൊണ്ടുപോകുന്നതിനോ, നടത്തുന്നതിനു നമ്മെ സഹായിക്കുന്നതിനോ വൈസ് പ്രസിഡണ്ടന്മാരിൽ ആരെ എങ്കിലും നിയോഗിക്കുന്നതിന് നമുക്കു സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതാകുന്നു.

യോഗം സംബന്ധിച്ച ക്രമീകരണങ്ങളെയോ യോഗ നടപടികളെയോ പററി നാം നേരിട്ടോ നമ്മുടെ ആപ്പീസ് മുഖാന്തരമോ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് നടക്കേണ്ടതാകുന്നു.

മേൽ വിവരിച്ചിട്ടുള്ള അസോസ്യേഷൻ യോഗം കൂടുന്നതും തെരഞ്ഞെടുപ്പുകൾ നടത്തുന്നതും മററും 15–9–1970 മുതൽ നടപ്പിലിരിക്കുന്ന നടപടി ചട്ടങ്ങൾ അനുസരിച്ച് ആയിരിക്കുന്നതാകുന്നു. ആ നടപടി ചട്ടങ്ങളുടെ ഒരു പ്രതി നമ്മുടെ മുദ്രവച്ച് ഇതോടൊന്നിച്ച് അയച്ചിരിക്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാ ശ്ളീഹായുടെയും ശേഷം സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ........ഇത്യാദി

1974 ജൂലൈ 1–ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽ നിന്നും.

നമ്പർ 135/74

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)**
**മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന**

## പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ

## ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ.................................................................................പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

തിന്മയുടെയും മരണത്തിന്റെയും സർവ്വ ശക്തികളേയും തകർത്തുകൊണ്ട് കബറിൽനിന്നുയിർത്തെഴുന്നേറ്റവനായ നമ്മുടെ കർത്താവായ യേശുമിശിഹായുടെ സമാധാനം നിങ്ങളുടെ ഹൃദയങ്ങളെ ആനന്ദിപ്പിക്കട്ടെ. സകല തിന്മയിൽനിന്നും രോഗത്തിൽനിന്നും ശാപത്തിൽനിന്നും നമ്മുടെ കർത്താവിന്റെ ജയമുള്ള സ്ളീബാ നിങ്ങളെ കാത്തു രക്ഷിക്കുമാറാകട്ടെ.

രണ്ടായിരം വർഷത്തോളം നമ്മുടെ സഭയെ കാത്തു രക്ഷിച്ച് സകല പ്രതിസന്ധികളിലും നമ്മുടെ സഹായവും രക്ഷയുമായിരുന്ന് ഇന്നയോളം നമ്മെ നടത്തിയ ദൈവംതമ്പുരാൻ നമ്മുടെ സഭയെ തന്റെ രണ്ടാമത്തെ എഴുന്നെള്ളത്തുവരെ നടത്തിക്കൊള്ളുമെന്നു നമുക്കു് ഉറപ്പുണ്ട്. ലോകം മുഴുവനും നടമാടുന്ന അന്ധകാരത്തിന്റേയും തിന്മയുടേയും ശക്തികൾ നമ്മുടെ സഭയിലും പ്രവേശിച്ച് പ്രശ്നങ്ങളും പ്രയാസങ്ങളും സൃഷ്ടിച്ചുകൊണ്ടിരിക്കുകയാണല്ലൊ. ഈയവസരത്തിൽ ദൈവത്തിന്റെ കരുണയിലും കൃപയിലും ആശ്രയിച്ചുകൊണ്ട് നീതിക്കും സത്യത്തിനും യോജിച്ചവിധത്തിൽ നാം പ്രശ്നങ്ങളെ ധൈര്യപൂർവ്വം അഭിമുഖീകരിക്കേണ്ടതു് അത്യാവശ്യമാണ്.

1958–ലെ സുപ്രീംകോടതി വിധിയോടെ നമ്മുടെ വ്യവഹാരങ്ങളും കോടതികയററവും അവസാനിച്ച് സമാധാനപരമായ പ്രവർത്തനങ്ങൾക്കുവേണ്ടി നമ്മുടെ കഴിവുകളെ നാം ഉപയോഗിച്ചുകൊണ്ടിരിക്കുകയായിരുന്നു. എന്നാൽ അനധികൃതമായും അന്യായമായും സഭയിൽ ചിലർ ചെയ്യുന്ന പ്രവർത്തനങ്ങളെ വേണ്ടുംവിധം നേരിട്ട് സഭയുടെ വിശ്വാസത്തേയും ആത്മീയ ശുശ്രൂഷകളേയും സംരക്ഷിക്കുന്നതിനായി വീണ്ടും നീതിന്യായക്കോടതികളെ സമീപിക്കേണ്ടി വരുന്നതിൽ നമുക്കെല്ലാവർക്കും അത്യന്തം ഖേദമുണ്ട്.

കാതോലിക്കാസിംഹാസനത്തിന്റെ സംരക്ഷണത്തിനും സഭാതാല്പര്യങ്ങളുടെ പരിപാലനത്തിനുംവേണ്ടി നാം വളരെയധികം ഉണർന്നു പ്രവർത്തിക്കേണ്ടതായിട്ടാണിരിക്കുന്നതു്. അതിനുവേണ്ടി നാം ചില കമ്മററികളെ നിയമിച്ച് ചുമതലപ്പെടുത്തി പ്രവർത്തനങ്ങൾ ആരംഭിച്ചിരിക്കുന്ന കാര്യം നിങ്ങൾക്കറിയാവുന്നതാണല്ലൊ. ഈവകപ്രവർത്തനങ്ങൾക്ക് വളരെയധികം പണച്ചെലവുണ്ട്. ഇതോടകം വലിയ ഒരു തുക ചെലവായിക്കഴിഞ്ഞു. ഇനിയും വമ്പിച്ച ഒരുസംഖ്യ പിരിഞ്ഞുകിട്ടിയെങ്കിൽ മാത്രമെ കാര്യങ്ങൾ മുമ്പോട്ടു പോവുകയുള്ളു. അതിന്ന് നിങ്ങൾ ഉദാരബുദ്ധിയോടും ത്യാഗശീലത്തോടുംകൂടി സംഭാവന ചെയ്തെങ്കിൽ മാത്രമേ സാധിക്കു. ഒരിക്കൽ മാത്രമല്ല, പല പ്രാവശ്യം, നിങ്ങളുടെ കഴിവനുസരിച്ച് സമാസ്നേഹവും കഴിവുംപോലെ നിങ്ങൾ സഭയെ സഹായിക്കേണ്ടിവരും.

'കാതോലിക്കാസിംഹാസനസംരക്ഷണനിധി' എന്ന പേരിൽ 25 ലക്ഷം രൂപയുടെ ഒരു ഫണ്ട് ശേഖരിക്കണമെന്ന കാര്യം കഴിഞ്ഞ കാതോലിക്കാദിനത്തിൽ പ്രഖ്യാപിക്കപ്പെട്ടതാണല്ലൊ. ഉടനെ

5 ലക്ഷം രൂപയെങ്കിലും ഉണ്ടാകണം. അതുകൊണ്ട് ആ പള്ളിയിൽനിന്നു ...3000/-........ ക. സംരക്ഷണനിധിയുടെ ട്രഷറാർ പി. സി. ഏബ്രഹാമിന്റെ പേർക്കു് കാതോലിക്കേററു് ആപ്പീസ്, കോട്ടയം–4 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണമെന്നു് നിങ്ങളുടെ സ്നേഹത്തോടു് നാം താല്പര്യപ്പെടുന്നു.

നിങ്ങൾ സഭയ്ക്കുവേണ്ടി ശക്തിയായും മുട്ടിപ്പായും പ്രാർത്ഥിക്കണം. നാം സമരം ചെയ്യുന്നതു് ജഡരക്തങ്ങളോടല്ല, അന്ധകാരത്തിന്റെ പൈശാചിക ശക്തികളോടും വാഴ്ചകളോടുമാണു്. വിശ്വാസവും ദൈവാശ്രയവും നോമ്പും പ്രാർത്ഥനയുംകൊണ്ടു മാത്രമേ അവസാനമായി വിജയം വരിക്കുവാൻ സാധിക്കുകയുള്ളു. നിങ്ങളുടെ പ്രാർത്ഥന ദൈവം കേൾക്കട്ടെ. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ....................

എന്നു്,

1974 മെയ് 1–ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽ നിന്നു്

നമ്പർ 271/74

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

**പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ**

**ബസ്സേലിയോസ് ഔഗേൻ പ്രഥമൻ**



നമ്മുടെ [illegible]..................പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

നമ്മുടെ ഭരണത്തിൽ ഇരിക്കുന്ന മേപ്രാൽ സെന്റ് ജോൺസ് പള്ളി വികാരി ആയിരുന്ന പൂതിയോട്ട് പായ്കണ്ടത്തിൽ ജോർജ്ജ് കുര്യൻ കത്തനാർ നമ്മെ അറിയിക്കുകയോ നമ്മുടെ അനുവാദം വാങ്ങിക്കുകയോ ചെയ്യാതെ സ്ഥലംവിടുകയും നമ്മുടെ സഭയുടെ നിയമങ്ങളും നടപടികളും ലംഘിച്ചും നമ്മെ ധിക്കരിച്ചും അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നു് മേല്പട്ടം ഏററു തിരിച്ചുവരികയും അദ്ദേഹത്തിനെതിരായി ഉണ്ടായ കേസിൽ അദ്ദേഹം ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ മലങ്കരസഭയിൽ പ്രവർത്തിക്കരുതെന്നു് നിരോധനം ഉണ്ടാകയും ചെയ്തിട്ടുണ്ട്.

അദ്ദേഹം നമ്മുടെ ഏതെങ്കിലും പള്ളികളിലോ, സ്ഥാപനങ്ങളിലോ പ്രവേശിക്കുകയോ കർമ്മങ്ങൾ നടത്തുകയോ ചെയ്യുന്നതു് അനുവദനീയമല്ലാത്തതിനാൽ അദ്ദേഹത്തെ നമ്മുടെ പള്ളികളിലോ, സ്ഥാപനങ്ങളിലോ പ്രവേശിപ്പിക്കുകയോ നമ്മുടെ സഭാംഗങ്ങൾ അദ്ദേഹത്തെ സ്വീകരിക്കുകയോ അദ്ദേഹവുമായി സഹകരിക്കുകയോ ചെയ്തുകൂടാത്തതാകുന്നു. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വിശുദ്ധ കന്യക മറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാ ശ്ളീഹായുടെയും ശേഷം സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ...............ഇത്യാദി

എന്നു്
1974 ആഗസ്ററു് 13—ാം തീയതി
കോട്ടയം കാതോലിക്കേററു്
അരമനയിൽ നിന്നു്.

നമ്പർ 80/74

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

# പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
# ബസ്സേലിയോസ് ഔഗേൻ പ്രഥമൻ



നമ്മുടെ.....[illegible].......പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

നമ്മുടെ പെരുമ്പിള്ളി സെൻറു് ജോർജ്ജ് പള്ളി വികാരി ആയിരുന്ന പി. എം. ഗീവറുഗീസ് കത്തനാരും, മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷ്യൻ ഹോസ്പിററൽ (കോലഞ്ചേരി) ഓർഗനൈസിംഗ് സെക്രട്ടറി ആയിരുന്ന സി. എം. തോമസ് കത്തനാരും അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്ന് മെത്രാൻപട്ടം ഏല്ക്കാൻ പോകുന്നതായി കേൾക്കുകയാൽ, നമ്മുടെ സഭയിൽ നിലവിലുള്ള ചട്ടംകെട്ടുകളും നടപ്പും ലംഘിച്ച് അപ്രകാരം പട്ടം ഏല്ക്കുന്നതു കുററകരമാണെന്നും അതുകൊണ്ട് അങ്ങനെ ചെയ്യരുതെന്നും നാം 1974 ജനുവരി 31—ാം തീയതി പി. എം. ഗീവറുഗീസ് കത്തനാർക്കു 29/74—ാം നമ്പരായും സി. എം. തോമസ് കത്തനാർക്കു 30/74—ാം നമ്പരായും കല്പന അയച്ചു. എന്നാൽ അവർ നമ്മെ ധിക്കരിക്കുകയും, അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നു മെത്രാൻപട്ടം ഏല്ക്കാൻ പോകുന്നതിനു നിശ്ചയിച്ചിരിക്കുകയാണെന്നും മററും വിവരിച്ച് വക്കീൽ മുഖാന്തരം നമുക്കു മറുപടി അയപ്പിക്കുകയും പിന്നീട് പാത്രിയർക്കീസിൽനിന്ന് മെത്രാൻപട്ടം ഏല്ക്കുകയും ചെയ്തു. നമ്മുടെ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസ് 1974 മാർച്ച് 4—ാം തീയതി കൂടി അവരുടെ ഈ നടപടികളെപ്പററി ആലോചിച്ചതിൽ, അവർ മലങ്കരസഭയിൽ നിലവിലുള്ള ചട്ടംകെട്ടുകളും നടപ്പും ലംഘിക്കുകയും മേലധികാരത്തിൽനിന്നുള്ള ആജ്ഞയെ ധിക്കരിക്കുകയും ചെയ്തിരിക്കുന്നതായി കാണുകയാൽ, അവർ ഇരുന്നിരുന്ന സ്ഥാനങ്ങളിലേക്കു വീണ്ടും പ്രവേശിക്കുകയോ നമ്മുടെ സഭയിലെ ഏതെങ്കിലും പള്ളികളിലോ സ്ഥാപനങ്ങളിലോ അവയുടെ ഭരണത്തിലോ പ്രവേശിക്കുകയോ കർമ്മങ്ങൾ നടത്തുകയോ, സമിതികളിലോ സംഘടനകളിലോ പ്രസ്ഥാനങ്ങളിലോ എന്തെങ്കിലും സ്ഥാനങ്ങളോ ചുമതലകളോ വഹിക്കുകയോ ചെയ്യുന്നതിനെ നിരോധിച്ചിരിക്കുന്നു. സഭാംഗങ്ങൾ അവരെ സ്വീകരിക്കുകയോ അവരുമായി സഹകരിക്കുകയോ ചെയ്തുകൂടാത്തതാകുന്നു. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ....................

1974 മാർച്ച് 8—ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽ നിന്നു്